# ലോട്ടറി 'രാജാവി'ൽ നിന്ന് ദേശാഭിമാനി 2 കോടി കൈപ്പറ്റി

സ്വന്തം ലേഖകൻ

തിരുവനന്തപുരം: ഇടതു മുന്നണി സർക്കാറിനെ സ്വാധീനിക്കുന്നതിന് സ്വകാര്യ പണമിടപാടു സ്ഥാപനത്തിൽ നിന്ന് ഒരു കോടി രൂപ കോഴ വാങ്ങിയ ദേശാഭിമാനി, ലോട്ടറി രാജാവിൽ നിന്ന് രണ്ടു കോടി രൂപ കൈപ്പറ്റി. സിക്കിം സൂപ്പർ ലോട്ടറിയുടെ ദക്ഷിണേന്ത്യയിലെ ഏജൻറ് എസ്.മാർട്ടിനാണ് ദേശാഭിമാനി വികസന ബോണ്ടിലേക്കെന്ന പേരിൽ ബാങ്ക് ഡി.ഡി. മുഖേന ഈ പണം നൽകിയത്.

മുൻ തമിഴ്നാട് മുഖ്യമന്ത്രി ജയലളിതയുടെ വരുമാന സ്രോതസ്സുകളുടെ കാര്യകർത്താവെന്ന് ആരോപിക്കപ്പെടുന്ന മാർട്ടിൻ തൻെറ രണ്ടു മക്കളുടെ പേരിൽ നാല് ഡി.ഡികളിലൂടെയാണ് ദേശാഭിമാനിക്കു പണമെത്തിച്ചത്. കോയമ്പത്തൂർ കരൂർ വൈശ്യാ ബാങ്കിൽ നിന്ന് ദേശാഭിമാനി ജനറൽ മാനേജരുടെ പേരിൽ 171267, 171268, 171269, 171270 നമ്പറുകളിലായി 2006 ഒക്ടോബർ ശേതിനാണ് ഇതിനുള്ള ഡി.ഡിയെടുത്തത്. ഇത് ഒക്ടോബർ 26ന് തിരുവനന്തപുരം സ്റ്റാച്യുവിലുള്ള പഞ്ചാബ് നാഷണൽ ബാങ്ക് ശാഖയിൽ ദേശാഭിമാനിയുടെ കാറൻറ് അക്കൗണ്ടിൽ നിക്ഷേപിച്ചു. ... റൽ മാനേജർക്കോ സി.പി.എം നേതൃത്വത്തിനോ എപ്പോഴും വേണമെങ്കിലും പിൻവലിക്കാവുന്ന രീതിയിലാണ് നിക്ഷേപം. ദേശാഭിമാനിക്കു തിരുവനന്തപുരത്ത് പുതിയ കെട്ടിടത്തിനു സ്ഥലം വാങ്ങിയ വകയിൽ നൽകിയ ആറരക്കോടി രൂപയിൽ ഈ അക്കൗണ്ടിൽ നിന്നു പിൻവലിച്ച പണവും ഉണ്ടെന്നാണ് അറിയുന്നത്.

കോയമ്പത്തൂർ ഗാന്ധിപുരത്തെ ആറാം നമ്പർ തെരുവിൽ 355/359 വീട്ടിൽ താമസിക്കുന്ന എം ഡെയ്സൻറയും എം.ചാൾസിൻെറയും പേരിലാണ് ബോണ്ടിനുള്ള തുക നൽകിയത്. സിക്കിം സൂപ്പർ ലോട്ടറി ഏജൻറ് എസ്.മാർട്ടിൻെറ മക്കളാണിരുവരും. ഈ മേൽവിലാസവും മാർട്ടിൻേറതാണ്. ഈ ബോണ്ടിന് ഇതുവരെ ദേശാഭിമാനി രസീത് നൽകിയിട്ടില്ലെന്നാണ് അറിയുന്നത്. തമിഴ് നാട്ടിൽ കരുണാനിധി സർക്കാർ അധികാരത്തിൽ വന്നപ്പോൾ മാർട്ടിനെതിരെ അഴിമതിയുടെയും സാമ്പത്തിക കുറ്റങ്ങളുടെയും പേരിൽ ഒട്ടേറെ കേസുകളെടുത്തിട്ടുണ്ട്. കേസിൽ നിന്നു രക്ഷപ്പെടാനായി ഇയാളിപ്പോൾ വിദേശത്തു കഴിയുകയാണെന്നാണ് അറിയുന്നത്.

ഇതിനു പുറമെ,കഴിഞ്ഞ ഏപ്രിലിൽ സി.പി.എമ്മിൻെറ തിര...

## ലോട്ടറി നികുതി കുടിശ്ശിക 8760.24 കോടി രൂപ

തിരുവനന്തപുരം: വിവിധയിനങ്ങളിൽ 13524.97 കോടി രൂപ സർക്കാറിന് പിരിഞ്ഞുകിട്ടാനുണ്ടെന്ന് ധനകാര്യമന്ത്രി ഡോ. തോമസ് ഐസക് നിയമസഭയിൽ പറഞ്ഞു. ലോട്ടറി വിൽപന നികുതിയിനത്തിൽ പിരിഞ്ഞുകിട്ടാനുള്ള 8760.24 കോടി രൂപയാണ് കുടിശ്ശിക ഇത്രത്തോളം വലുതാക്കിയതെന്ന് കെ.എസ്. സലീഖയുടെ ചോദ്യത്തിന് നൽകിയ മറുപടിയിൽ അദ്ദേഹം വ്യക്തമാക്കി.

ലോട്ടറിയടക്കം വിൽപന നികുതിയിനത്തിൽ സർക്കാറിന് പിരിഞ്ഞുകിട്ടാനുള്ളത് 12899.82 കോടി രൂപയാണ്. വാറ്റ് കുടിശ്ശികയായി 42.85 കോടി കിട്ടാനുണ്ട്. എക്സൈസ് വകുപ്പിന് 387.5 കോടി രൂപയും മോട്ടോർ വാഹന വകുപ്പിന് 57.65 കോടി രൂപയും നികുതിയിനത്തിൽ പിരിയാനുണ്ട്. 137.65 കോടി രൂപയാണ് ലാൻഡ് റവന്യൂ വകുപ്പിന് പിരിഞ്ഞുകിട്ടാ...

M. Daison

M. Charles

ദേശാഭിമാനി വികസനബോണ്ടിലേക്ക് ഓരോ കോടി രൂപയുടെ ഡിഡി. അയച്ചതായി കാണിച്ച് എം.ഡെയ്സണും എം.ചാൾസിനും ലഭിച്ച ...

... കോടി രൂപ മാർട്ടിൻ സംഭാവന നൽകിയിരുന്നു. എ.കെ.ജി. സെൻററിൽ നേരിട്ടു ചെന്നാണ് ഈ പണം നൽകിയത് എന്നാണറിയുന്നത്. എന്നാൽ തിരഞ്ഞെടുപ്പിൽ ഇടതുമുന്നണി ജയിച്ച് വി.എസ് അച്യുതാനന്ദൻ മുഖ്യമന്ത്രിയായപ്പോൾ ലോട്ടറി മാഫിയക്കെതിരെ ശക്തമായ നടപടിയാരംഭിച്ചു. ഈ സാഹചര്യത്തിലാണ് സർക്കാറിനെ സ്വാധീനിക്കാൻ വികസന ബോണ്ടിലേക്കെന്ന പേരിൽ ദേശാഭിമാനിക്കു രണ്ടു കോടി രൂപ നൽകിയതെന്നു പറയപ്പെടുന്നു. ലോട്ടറി മാഫിയക്കെതിരെ ശക്തമായ നടപടി തുടരുമെന്ന് സർക്കാർ പ്രഖ്യാപിച്ചിരി... ...കം വെക്കാൻ ശ്രമിക്കുന്നത്. മണിച്ചൻ കേസിലെ ... വാദത്തെത്തുടർന്ന് സമൂഹ വിരുദ്ധരിൽ നിന്നും ... ഠ പുറങ്ങളവരിൽ നിന്നും സംഭാവന വാങ്ങേ... സി.പി.എം തീരുമാനിച്ചിരുന്നു.

സംഭാവന വാങ്ങുന്നതിന് മാനദണ്ഡങ്ങളും നി... നെട്ടാം പാർട്ടി കോൺഗ്രസ് അംഗീകാരമായി പ... ന്ന് സംസ്ഥാന ഘടകത്തിനു നിർദേശവും നൽകി... ന്നാൽ പണമിടപാടു സ്ഥാപനത്തിൽ നിന്നു... രാജാവിൽനിന്നും പണം കൈപ്പറ്റി പാർട്ടി മുഖപത്ര...

വിശകലനം

കെ. രാജേശ്വരി

# പണക്കാരുടെ പടത്തലവന് വിപ്ലവാഭിവാദനങ്ങൾ

**മാർട്ടിന് പണം തിരിച്ചുകൊടുക്കുന്നത് ആത്മഹത്യാപരമായിരിക്കും. അത് തികച്ചും തെറ്റായ കീഴ്വഴക്കം സൃഷ്ടിക്കും. ഇതേ മാനദണ്ഡമനുസരിച്ചാണെങ്കിൽ ലിസിൻെറ പി.വി. ചാക്കോക്ക് ഒരു കോടി തിരിച്ചുകൊടുക്കണ്ടേ? മുരിങ്ങൂർ ധ്യാനകേന്ദ്രത്തിൽനിന്നു കൈപ്പറ്റിയതും അബ്ദുൽ വഹാബ്, ഗൾഫാർ മുഹമ്മദാലി, ക്യാപ്റ്റൻ കൃഷ്ണൻനായർ, ചാക്കു രാധാകൃഷ്ണൻ, മണിച്ചൻ മുതലായ ഉദാരമതികളിൽനിന്നു പലപ്പോഴായി വസൂലാക്കിയതും എസ്.എൻ.സി ലാവലിൻ തന്നതും തിരിച്ചുകൊടുക്കേണ്ടിവരും.**

അധ്വാനിക്കുന്നവരുടെയും ഭാരം ചുമക്കുന്നവരുടെയും അവസാനത്തെ ആശാകേന്ദ്രം കമ്യൂണിസ്റ്റ് പാർട്ടി ഓഫ് ഇന്ത്യ (മാർക്സിസ്റ്റ്). പി. കൃഷ്ണപിള്ളയും ഇ.എം.എസ്. നമ്പൂതിരിപ്പാടും എ.കെ. ഗോപാലനുമൊക്കെ നട്ടുനനച്ചു വളർത്തിയ മഹാ വിപ്ലവപ്രസ്ഥാനം. കയ്യൂരെ കർഷകരുടെ, വയലാറിലെ തൊഴിലാളികളുടെ, കൂത്തുപറമ്പിലെ യുവാക്കളുടെ ചോരയാൽ നിറം പകർന്ന ചെങ്കൊടി. പാലൊറ മാതയുടെ പൈക്കിടാവിനെ വിറ്റ പൈസയും സഖാവ് ഇ.എം.എസിൻെറ ഇല്ലം ഭാഗംവെച്ചു കിട്ടിയ സംഖ്യയുമൊക്കെ ചേർത്ത് പടുത്തുയർത്തിയ പാർട്ടി പത്രം- നേരു നേരത്തേ അറിയിക്കുന്ന *ദേശാഭിമാനി.*

നൂറു ശതമാനവും പാർട്ടിയുടെ മുതലാണ് *ദേശാഭിമാനി.* നിയമദൃഷ്ട്യാ സി.പി.എം സംസ്ഥാന സെക്രട്ടറിയാണ് പത്രമുടമ. പ്രസാധകനും പത്രാധിപന്മാരുമൊക്കെ പാർട്ടിയുടെ മുതിർന്ന നേതാക്കൾ. ജീവനക്കാരിലധികവും പാർട്ടി അംഗങ്ങൾ, ബാക്കി അടുത്ത അനുഭാവികൾ. നിലവിൽ സ. ഇ.പി ജയരാജനാണ് *ദേശാഭിമാനി* ജനറൽ മാനേജർ. പാർട്ടിയുടെ കേന്ദ്രകമ്മിറ്റി അംഗം, സംസ്ഥാന സെക്രട്ടേറിയറ്റ് മെമ്പർ എന്നിങ്ങനെ ഭാരിച്ച ചുമതലകൾ വഹിക്കുന്നയാളാണ് ജയരാജൻ.

*ദേശാഭിമാനി*യുടെ യഥാർഥ കൈകാര്യകർത്താവ് കെ. വേണുഗോപാൽ എന്നൊരു പുമാനാണ്. പാവങ്ങളുടെ പടത്തലവൻ എ.കെ.ജിയുടെ സഹോദരപുത്രൻ. *ദേശാഭിമാനി* പത്രാധിപരും രാജ്യസഭാംഗവുമായിരുന്ന കെ. മോഹനൻ, കൊച്ചി മേയറും ജി.സി.ഡി.എ ചെയർമാനുമായിരുന്ന കെ. ബാലചന്ദ്രൻ എന്നിവർ വേണുവിൻെറ സ്യാലന്മാരാണ്. വളരെ അടുത്ത ബന്ധുവാണ് *ദേശാഭിമാനി* മുൻ ജനറൽ മാനേജർ പി. കരുണാകരൻ എം.പി. വിപ്ലവപത്രത്തിൽ ക്ലർക്കായി ജോലിയിൽ പ്രവേശിച്ച വേണു കഠിനാധ്വാനവും ബന്ധുബലവും കൊണ്ട് ഡപ്യൂട്ടി ജനറൽ മാനേജരായി ഉയർന്നു. സ്വാഭാവികമായും ശത്രുക്കൾ പെരുകി. ഇയാൾ കണ്ടമാനം പണമുണ്ടാക്കി സുഖലോലുപ ജീവിതം നയിക്കുന്നു എന്ന് അസൂയാലുക്കൾ പറഞ്ഞുപരത്തി. വേണു പിണറായി വിജയൻെറ അടുപ്പക്കാരനെന്നതുകൊണ്ടുമാത്രം *ദേശാഭിമാനി* സഖാക്കളിൽ ഏറിയ പങ്കും വി.എസ് ഗ്രൂപ്പിൽ ചേ

ക്കേറി. ഫോട്ടോഗ്രാഫർ പത്മകുമാറിനെയും സീനിയർ സബ് എഡിറ്റർ ഐ.വി. ബാബുവിനെയും പത്രത്തിൽനിന്നു പുകച്ചു പുറത്താക്കുന്നതിൽ വേണു നിസ്തുലമായ പങ്കാണ് വഹിച്ചത്. ഐ.വി. ദാസിന്റെ മകൻ എന്ന പരിഗണനപോലും ബാബുവിനു കിട്ടിയില്ല. ഐ.വി. ബാബു *മലയാളം വാരിക*യിൽ സിൻഡിക്കേറ്റ് ലേഖകനായി; പത്മകുമാർ അശ്വത്ഥാമാവായി കൊച്ചിയിൽ അലയുന്നു.

പ്രബലരായ ബന്ധുക്കളുടെയും അതിശക്തരായ പാർട്ടി നേതാക്കന്മാരുടെയും ബലത്തിൽ *ദേശാഭിമാനി*യിൽ രാജപ്രൗഢിയിൽ ഛത്രചാമര പരിവീജിതനായി കഴിയുന്ന വേണുഗോപാൽ ഇതാ, സി.പി.എമ്മിൽനിന്ന് പുറത്താക്കപ്പെട്ടിരിക്കുന്നു. പാർട്ടിക്ക് അപകീർത്തികരമായ സാമ്പത്തിക ഇടപാടുകൾ നടത്തി എന്നാണ് ഔദ്യോഗിക ഭാഷ്യം.

പതിനായിരക്കണക്കിന് ഇടപാടുകാരെ വഞ്ചിച്ച് കോടിക്കണക്കിന് രൂപ തട്ടിച്ച 'ലിസ്' എന്ന പണമിടപാട് സ്ഥാപനത്തിൽനിന്ന് സഖാവ് വേണുഗോപാൽ ഒരു കോടി രൂപ കൈപ്പറ്റിയെന്നാണ് സിൻഡിക്കേറ്റ് പത്രങ്ങൾ പ്രചരിപ്പിക്കുന്നത്. സത്യമെന്തെന്ന് വേണുവിനും പാർട്ടിക്കും പടച്ചവനും മാത്രമറിയാം. ഏതായാലും പാർട്ടിയാകട്ടെ, വേണുവാകട്ടെ, ലിസിന്റെ മുതലാളിമാരാകട്ടെ ഈ ആരോപണം നിഷേധിച്ചിട്ടില്ല.

വേണുഗോപാൽ ബലിയാടാക്കപ്പെട്ടെന്നാണ് *മാതൃഭൂമി* പത്രം മാറത്തടിച്ചു പറയുന്നത്. ലിസിനെതിരായ ക്രിമിനൽ കേസൊതുക്കാൻ പാർട്ടിയുടെ ഔദ്യോഗിക നേതൃത്വം ആവശ്യപ്പെട്ടത് മൂന്നുകോടി, അഡ്വാൻസ് വാങ്ങിയത് ഒരു കോടി; ഇടനില നിന്നത് എറണാകുളത്തെ പ്രശസ്ത സി.പി.എം അഭിഭാഷകൻ എന്നാണ് *മാതൃഭൂമി* ഭാഷ്യം. അന്വേഷണച്ചുമതലയിൽനിന്ന് ഐ.ജി സെൻകുമാറിനെ ഒഴിവാക്കി, സബ് ഇൻസ്പെക്ടറെ കോടതിവരാന്തയിലിട്ട് മർദിച്ചു, ചീഫ് ജസ്റ്റിസ് വി.കെ. ബാലി ഇടപെട്ടാണ് കേസിന് ജീവൻ വെപ്പിച്ചത്, ഇപ്പോൾ അന്വേഷണമേ നടക്കുന്നില്ല എന്നിങ്ങനെ നീളുന്നു, *മാതൃഭൂമി* വാർത്തകൾ.

പൊതു തെരഞ്ഞെടുപ്പിന്റെ വോട്ടെണ്ണി ഫലം പ്രഖ്യാപിക്കുന്നതിന്റെ തൊട്ടുതലേ ദിവസം,2006 മെയ് 10നാണ് ഐ.ജി സെൻകുമാറും സംഘവും ലിസിന്റെ ഓഫീസും ശാഖകളും റെയ്ഡ് ചെയ്തത്. മുത്തൂറ്റുകാരെ സഹായിക്കാൻ ഉമ്മൻചാണ്ടി ചെയ്യിച്ചതാണെന്ന് ദോഷൈകദൃക്കുകൾ കുറ്റപ്പെടുത്തി. കേസ് റജിസ്റ്റർ ചെയ്ത് അന്വേഷണം തുടങ്ങിയെങ്കിലും ഏറെക്കഴിയും മുമ്പ് സെൻകുമാർ തെറിച്ചു. ദർഭേ, കുശേ, ഞങ്ങണേ, വൈക്കോലേ ന്യായപ്രകാരം ഐ.ജി, ഡിവൈ.എസ്.പി, എസ്.ഐ എന്ന ക്രമത്തിൽ അന്വേഷണ ഉദ്യോഗസ്ഥരുടെ റാങ്ക് താണു താണു വന്നു. ആഭ്യന്തര വകുപ്പ് മുഖ്യമന്ത്രിയെ ഏൽപിക്കാഞ്ഞതിന്റെ രഹസ്യം പുറത്തായി. മുഴുവൻസമയ പൊലീസ് മന്ത്രിയുണ്ടെങ്കിൽ ഇത്തരം കേസുകളിൽ കൂടുതൽ ശ്രദ്ധ ചെലുത്താം. പ്രതികളെ കടുത്ത ശിക്ഷക്കു വിധേയരാക്കാം.

അഡ്വ. എം.കെ. ദാമോദരൻ ഹൈക്കോടതിയിൽ ലിസിനുവേണ്ടി ഹാജരാകാൻ തുടങ്ങിയപ്പോൾ കേസിന്റെ ഗതി വ്യക്തമായി. മൂന്നാം നായനാർ സർക്കാറിന്റെ കാലത്ത് (1996-01) അഡ്വക്കറ്റ് ജനറലായിരുന്നയാളാണ് സഖാവ് ദാമോദരൻ. അതിപ്രഗല്ഭ ക്രിമിനൽ അഭിഭാഷകൻ, ഭരണഘടനാ പാരംഗതൻ. ഐസ്ക്രീം പാർലർ പെൺവാണിഭക്കേസിൽ കല്ലട സുകുമാരന്റെ അഭിപ്രായം തൃണവൽഗണിച്ച് ജനാബ് കുഞ്ഞാലിക്കുട്ടിയെ പ്രതിസ്ഥാനത്തുനിന്ന് ഒഴിവാക്കാൻ ധൈര്യപ്പെട്ട മഹാൻ. കണ്ണൂർ ലോബിയുടെ കണ്ണിലുണ്ണി (സ്വാഭാവികമായും വി.എസ് വിഭാഗത്തിനു കണ്ടുകൂടാത്തയാൾ). ലാവലിൻ കേസിൽ പിണറായിയുടെയും കോടതിയലക്ഷ്യക്കേസിൽ പാലോളിയുടെയും അഭിഭാഷകനായിരുന്നു. സംഗതിവശാൽ മുരിങ്ങൂർ ധ്യാനകേന്ദ്രത്തിന്റെയും ലിസിന്റെയും മൂന്നാറിൽ ഒഴിപ്പിക്കൽ നടപടി നേരിടുന്ന അബാദ് ഗ്രൂപ്പിന്റെയും അഭിഭാഷകൻ.

സ്റ്റേറ്റ് പ്രോസിക്യൂട്ടറോ മറ്റേതെങ്കിലും സാദാ പ്രോസിക്യൂട്ടറോ ആണ് ലിസിന്റെ കേസിൽ ഹാജരാകേണ്ടിയിരുന്നത്. പി.ജി. തമ്പിയാണ് ഡയറക്ടർ ജനറൽ ഓഫ് പ്രോസിക്യൂഷൻസ്. ഒന്നാം തരം ക്രിമിനൽ വക്കീൽ. ബാർ കൗൺസിലിന്റെയും ബാർ ഫെഡറേഷന്റെയും ചെയർമാൻ. സിനിമാഗാന മഹാകവി ശ്രീകുമാരൻ തമ്പിയുടെ ജ്യേഷ്ഠ സഹോദരനാണ്. 1982ൽ ഹരിപ്പാട്ടു മൽസരിച്ച് രമേശ് ചെന്നിത്തലയോട് തോറ്റയാളും. വി.കെ. മോഹനനാണ് അഡീഷനൽ ഡി.ജി.പി. പഴയ എസ്.എഫ്.ഐ നേതാവും എം.കെ. ദാമോദരന്റെ മുൻകാലശിഷ്യനുമാണ് മോഹനൻ.

ലിസിന്റെ ഹരജിയെക്കുറിച്ച് ചാരചക്ഷുസ്സുകളിൽനിന്നറിഞ്ഞ് അച്യുതാനന്ദൻ ഇടപെട്ടു: കേസുകെട്ടെടുത്ത് അഡീഷനൽ അഡ്വക്കറ്റ് ജനറലിനെ ഏൽപിച്ചു. പ്രലോഭനത്തിനോ സമ്മർദത്തിനോ വഴങ്ങാത്ത ഖലനായകനാണ് വെങ്ങാനൂർ ചന്ദ്രശേഖരൻ നായർ. മുരത്ത സി.പി.ഐക്കാരനും. ജസ്റ്റിസ് കെ. തങ്കപ്പൻ എന്ന നീതിമാന്റെ മുന്നിൽ വാദം പുരോഗമിക്കവേ, അടുത്ത വെള്ളിടി. ചീഫ് ജസ്റ്റിസ് വിനോദ്കുമാർ ബാലി ഇടപെട്ട് ലിസിന്റെ ഹരജി ജസ്റ്റിസ് ആർ. ബസന്തിന്റെ ബഞ്ചിലേക്ക് മാറ്റി.

അന്ത്യവിധിവരെ കാത്തിരിക്കാതെ ലിസിന്റെ ഉടമകൾ കൊടുത്ത കാശ് തിരിച്ചു ചോദിച്ചതു സ്വാഭാവികം. ഇരുമ്പു കുടിച്ച വെള്ളമുണ്ടോ തിരികെ കിട്ടുന്നു? പാർട്ടിയിൽ പരാതിയായപ്പോൾ വേണുവിനെ കുരുതികൊടുത്ത് മേലാളന്മാർ കൈകഴുകി. കെ.വേണുഗോപാലിനെ പുറത്താക്കിയതോടെ പ്രശ്നം അവസാനിച്ചു എന്നാണ് പാർട്ടിയുടെ നിലപാട്. കുറ്റക്കാരനെ കണ്ടെത്തി നടപടിയെടുത്ത സി.പി.എം സംസ്ഥാന നേതൃത്വത്തെ അഭിനന്ദിക്കുകയാണ് വേണ്ടതെന്ന് ജൂൺ 28ന് *ദീപിക* മുഖപ്രസംഗമെഴുതി. അതേ അഭിപ്രായമാണ് പാർട്ടി പത്രത്തിൽ സഖാവ് ദക്ഷിണാമൂർത്തി എഴുതിയ ലേഖനത്തിലും പ്രകടമാകുന്നത്. *ദീപിക*ക്കും *ദേശാഭിമാനി*ക്കും ഒരു ഹൃദയം, ഒരു മാനസം.

ബൂർഷ്വാപത്രങ്ങൾ പക്ഷേ, അടങ്ങിയിരിക്കുന്നില്ല. മകാരത്തിൽ തുടങ്ങുന്ന നാലു മലയാള പത്രങ്ങൾ - *മാതൃഭൂമി, മാധ്യമം, മനോരമ, മംഗളം*- നിരവധി ചോദ്യങ്ങൾ ഉന്നയിക്കുന്നു. *ഇന്ത്യാവിഷൻ, ഏഷ്യാനെറ്റ്; മനോരമ* ചാനലുകളും മോശമല്ല. *കേരള കൗമുദി* മാധ്യമസിൻഡിക്കേറ്റിൽനിന്നു പിന്മാറിയിരിക്കുന്നു. കാരണം അവ്യക്തം.

കേവലം ഒരു ലോക്കൽ കമ്മിറ്റി മെമ്പറായ വേണുഗോപാലിന് ആരെങ്കിലും ഒരു കോടി കൊടുക്കുമോ എന്നാണ് മാധ്യമങ്ങളും പ്രതിപക്ഷക്കാരും ചോദിക്കുന്നത്. അങ്ങനെയെങ്കിൽ സംസ്ഥാന കമ്മിറ്റി അംഗ


*ഇ.പി. ജയരാജൻ*


*കെ. വേണുഗോപാൽ*


*മാർട്ടിൻ*

പാലൊറ മാതയുടെ പൈക്കിടാവിനെക്കൊണ്ടൊന്നും
ഇനിയുള്ള കാലം *ദേശാഭിമാനി* നടന്നുപോകില്ല.
ഇല്ലംവിറ്റ് പാർട്ടിയെ പോറ്റാൻ ത്രാണിയുള്ള നേതാക്കളുമില്ല.
പാർട്ടിയെ വിറ്റ് കുടുംബം പോറ്റുന്നവരാണ് ഏറിയകൂറും.
പത്രം നിലനിൽക്കണമെങ്കിൽ മാർട്ടിനെപ്പോലുള്ള ഉദാരമതികൾ വേണം,
വേണുഗോപാലിനെപ്പോലുള്ള ഉദ്യോഗസ്ഥരും.



ലിസിൻെറ ഓഫീസിൽ ഐ.ജി സെൻകുമാറിൻെറ നേതൃത്വത്തിൽ നടന്ന റെയ്ഡ്

പരസ്യക്കാരിൽനിന്നു മുൻകൂർ നിക്ഷേപം സ്വീകരിക്കുന്നതിലും അതു പലിശയടക്കം തിരിച്ചുനൽകുന്നതിലും യാതൊരു അപാകതയുമില്ലെന്ന് സംസ്ഥാന കമ്മിറ്റി ആവർത്തിച്ചുപറയുന്നു. എങ്കിൽപിന്നെ എന്തിനു സംഖ്യ തിരിച്ചുകൊടുക്കുന്നു? തെറ്റായ ഒരു ബാധ്യതയും വരുത്താത്ത സുതാര്യമായ പദ്ധതി ജനങ്ങൾക്കു ബോധ്യപ്പെടുത്താൻ പാർട്ടിക്കു സ്വന്തം പത്രവും ചാനലുകളുമുണ്ടല്ലോ?

ങ്ങൾക്ക് എത്രകിട്ടും? സെക്രട്ടേറിയറ്റ് അംഗങ്ങൾക്ക്, കേന്ദ്രകമ്മിറ്റിക്കാർക്ക്, പോളിറ്റ് ബ്യൂറോ മെമ്പർമാർക്ക് എത്രയെത്ര വീതം?

മറ്റു ചില പത്രങ്ങൾ അവകാശപ്പെടുന്നതുപോലെ സർവതന്ത്ര സ്വതന്ത്രമായ ഒരു സ്ഥാപനമല്ല, *ദേശാഭിമാനി*. പാർട്ടി അംഗമല്ലാത്തയാൾക്ക് പത്രത്തിൽ ജോലി ചെയ്യാം. പക്ഷേ, പാർട്ടിയിൽ നിന്ന് പുറത്താക്കപ്പെട്ടയാൾക്ക് *ദേശാഭിമാനി*യിൽ തുടരാനാവില്ല. അപ്പുക്കുട്ടൻ വള്ളിക്കുന്നിൻെറ പ്രശ്നത്തിൽ അന്നത്തെ ജനറൽ മാനേജർ പി. കരുണാകരൻ വ്യക്തമാക്കിയ നിലപാടാണിത്. അപ്പുക്കുട്ടനെ പുറത്താക്കിയത് തെറ്റാണെന്നും പാർട്ടിയിൽ തിരിച്ചെടുക്കണമെന്നും സമർ മുഖർജി അധ്യക്ഷനായ കേന്ദ്ര കൺട്രോൾ കമീഷൻ വിധിച്ച ശേഷമാണ് കരുണാകരൻസഖാവിൻെറ നയപ്രഖ്യാപനം എന്നതും ശ്രദ്ധേയം. വിവാദപരമായ പണമിടപാട് വേണുഗോപാൽ സമ്മതിച്ചിട്ടുണ്ട്. പാർട്ടിക്ക് അപകീർത്തിയുണ്ടാക്കി എന്നു കണ്ടെത്തി ലോക്കൽ കമ്മിറ്റി വേണുവിനെ പുറത്താക്കാൻ തീരുമാനിച്ചു. സ്റ്റേറ്റ് സെക്രട്ടേറിയറ്റ് അതംഗീകരിച്ചു. പുറത്താക്കൽ പൂർത്തിയായി. ഇതൊക്കെ കഴിഞ്ഞിട്ടും കെ. വേണുഗോപാൽ *ദേശാഭിമാനി*യിൽ ഡപ്യൂട്ടി ജനറൽ മാനേജരായി പരിലസിക്കുന്നു! അതാണ് സഖാവ് പിണറായി വിജയൻ പണ്ടുപറഞ്ഞത്: ഈ പാർട്ടിയെപ്പറ്റി നമുക്കാർക്കും ഒരു ചുക്കും അറിയില്ല.

ഏതേത് കേസ് ഒതുക്കണം, ആരെ ഇടനിലക്കാരനാക്കണം, എത്ര കോടി വാങ്ങണം, അത് ആർക്കൊക്കെയായി വീതിക്കണം, പിടിക്കപ്പെട്ടാൽ ആരെ പുറത്താക്കണം, ആരെയൊക്കെ നിലനിറുത്തണം എന്നീ കാര്യങ്ങൾ പാർട്ടി തീരുമാനിക്കും. അതൊക്കെ പാർട്ടിയുടെ ആഭ്യന്തര കാര്യമാണ്. പാർട്ടിക്കു മീതെ പരുന്തും പറക്കില്ല. പാർട്ടി നേതൃത്വത്തിൻെറ സത്യസന്ധതയെ, തത്ത്വദീക്ഷയെ, നീതിബോധത്തെ നമ്മളൊക്കെ സ്തുതിക്കണം. ഓം ഹിരണ്യായ നമഃ എന്ന് ദിനംപ്രതി നൂറ്റൊന്നുരു ജപിക്കണം.

*ദീപിക*യുടെയും *ദേശാഭിമാനി*യുടെയും ഭാഷ്യം തൊണ്ട തൊടാതെ വിഴുങ്ങാമെന്നു കരുതുമ്പോഴേക്കും അടുത്ത ബോംബ്! ലോട്ടറി രാജാവ് സാൻറിയാഗോ മാർട്ടിനിൽനിന്ന് *ദേശാഭിമാനി* രണ്ടു കോടി കൈപ്പറ്റിയതിൻെറ രേഖ *മാതൃഭൂമി*യുടെ ഒന്നാം പേജിൽ. അതോടൊപ്പം അന്യസംസ്ഥാന ലോട്ടറികളിൽ നിന്ന് പിരിഞ്ഞുകിട്ടാനുള്ള കോടികളുടെ കണക്കും, ലോട്ടറി കേസുകളിൽ സർക്കാർ ഭാഗം നിരന്തരം തോൽക്കുന്നതിൻെറ വിശദാംശങ്ങളും.

പാർട്ടിയും പത്രവും വാർത്ത നിഷേധിക്കും, രേഖ വ്യാജമെന്നു കുറ്റപ്പെടുത്തും എന്നു കരുതിയവർക്കു തെറ്റി. പണം വാങ്ങിയത് *ദേശാഭിമാനി* വികസന ബോണ്ടിലേക്കാണെന്നും പാർട്ടി ബന്ധുക്കളിൽനിന്ന് പണം സ്വീകരിക്കുക പതിവുണ്ടെന്നും സ. ഇ.പി. ജയരാജൻ വിശദീകരിച്ചപ്പോൾ കൂടുതൽ ചോദ്യങ്ങൾ ഉയർന്നു: ബോണ്ടിറക്കാൻ കമ്പനി റജിസ്ട്രാറിൽനിന്ന് അനുവാദം വാങ്ങിയിട്ടുണ്ടോ? നടപടിക്രമം പാലിച്ചിട്ടുണ്ടോ? മാർട്ടിൻ എന്നു മുതലാണ് പാർട്ടിയുടെ ബന്ധുവായത്? തമിഴ്നാട് സർക്കാർ പിടികിട്ടാപ്പുള്ളിയായി പ്രഖ്യാപിച്ചതിനാൽ ഒളിവിൽ കഴിയുകയാണ് മാർട്ടിൻ എന്നറിയാമോ?

അപ്പോൾ ജയരാജൻ ചുവടുമാറ്റി. ബോണ്ടോ? ഏത് ബോണ്ട്? എവിടത്തെ ബോണ്ട്? വൈകിട്ട് ചായക്കു പലഹാരം ബോണ്ടയെന്നാണ് ഞാൻ പറഞ്ഞത്? പത്രക്കാർ തെറ്റായി റിപ്പോർട്ട് ചെയ്തതാണ്? *ദേശാഭിമാനി* ബോണ്ടേ ഇറക്കിയിട്ടില്ല.

സ. ജയരാജൻെറ തലേ ദിവസത്തെ പ്രസ്താവനയുടെ ചുവടു പിടിച്ച് ജൂൺ 29ന് മുഖപ്രസംഗമെഴുതിയ *ദേശാഭിമാനി* ഷൾഗവ്യത്തിലായി. മാർട്ടിൻ ബോണ്ടു വാങ്ങിയെന്നും ബോണ്ടിലൂടെ പണം വാങ്ങുന്നതിൽ യാതൊരു തെറ്റുമില്ലെന്നുമായിരുന്നു, എഡിറ്റോറിയൽ. കൂട്ടത്തിൽ മാധ്യമഭീകരതയെപ്പറ്റി ചില നല്ല വാക്കുകളും.

അസംബ്ലിയിൽ തിരുവഞ്ചൂർ രാധാകൃഷ്ണൻെറ സബ്മിഷന് മറുപടി പറയാതെ വി.എസ് തടിയൂരി. സഖാവ് പി. ജയരാജൻ *മാതൃഭൂമി* മഞ്ഞപ്പത്രമാണെന്നു വെളിപ്പെടുത്തി. മഞ്ഞപ്പത്രം, നീലപ്പത്രം, മാധ്യമ സിൻഡിക്കേറ്റ്, എംബഡഡ് ജേണലിസം, മാധ്യമ ചെറ്റത്തരം, പിതൃശൂന്യപത്രപ്രവർത്തനം എന്നിങ്ങനെയുള്ള സുന്ദരപദങ്ങളെല്ലാം പ്രയോഗിച്ചിട്ടും സഖാക്കളുടെ സംശയം തീർന്നില്ല. ശ്രേയാംസ്കുമാർ ഭൂമി കൈയേറി, വീരേന്ദ്രകുമാർ കൈയേറി, പത്മപ്രഭ കൈയേറി, കൃഷ്ണ ഗൗണ്ടർ കൈയേറി എന്നൊക്കെ *ദേശാഭിമാനി* ആവർത്തിച്ചു പറഞ്ഞിട്ടും ഫലം നാസ്തി.

പരസ്യക്കൂലിയിനത്തിൽ രണ്ടുകോടി മുൻകൂർ കൈപ്പറ്റിയതാണെന്ന് പിന്നീട് വിശദീകരണം വന്നു. എങ്കിലതിനെ എന്തിനു ഡവലപ്മെൻറ് ബോണ്ട് എന്ന് വിശേഷിപ്പിച്ചു? പരസ്യക്കൂലി പലിശയടക്കം തിരിച്ചുകൊടുക്കുമെന്ന് എവിടെയെങ്കിലും കേട്ടിട്ടുണ്ടോ? നിയമസഭയിൽ ബഹളം, ഇറങ്ങിപ്പോക്ക്.

പരമരഹസ്യമായ രേഖ *മാതൃഭൂമി*ക്കെവിടെ നിന്നു കിട്ടിയെന്നു മാത്രം ആരും ചോദിച്ചില്ല. ഒളിവിൽ കഴിയുന്ന സാൻറിയാഗോ മാർട്ടിൻ പെരുന്താന്നിയിൽ പത്രമാപ്പീസിലെത്തിച്ചു കൊടുക്കുകയായിരുന്നോ? അതോ പാർട്ടി സമ്മേളനങ്ങൾ ആരംഭിക്കാനിരിക്കെ വിജയ- ജയരാജന്മാരെ ഒതുക്കാൻ വിരുദ്ധഗ്രൂപ്പുകാർ കളിച്ചതാണോ? ഇതിൻെറ ഉത്തരവാദിത്തവും ഒടുവിൽ ഷാജഹാൻെറ തലയിൽ പതിക്കുമെന്നുറപ്പാണ്.

ജൂൺ 30ന് സി.പി.എം സംസ്ഥാനകമ്മിറ്റിയിൽ പിണറായി വിജയനും ജയരാജനും ഒറ്റപ്പെട്ടു. സാൻറിയാഗോ മാർട്ടിൻ ഇടതുപക്ഷ ചിന്താഗതിക്കാരനും പാർട്ടി ബന്ധു

വുമാണെന്ന് ഇരുവരും ആണയിട്ടു പറഞ്ഞിട്ടും അഖിലേന്ത്യാ സെക്രട്ടറിക്കു ബോധ്യപ്പെട്ടില്ല. കാരാട്ടിനെക്കണ്ടപ്പോൾ സഖാക്കൾ മിക്കവരും കവാത്തു മറന്നു. ഒടുവിൽ പണം തിരിച്ചുകൊടുക്കാൻ തീരുമാനിച്ചു. സി.പി.എമ്മിനെതിരെ അടിസ്ഥാനരഹിതമായ അധിക്ഷേപം ചൊരിയുവാൻ ഈ സംഭവത്തെ ദുരുപയോഗപ്പെടുത്തുന്നവരുടെ നിഗൂഢലക്ഷ്യങ്ങൾ പാർട്ടിയുടെ അഭ്യുദയകാംക്ഷികളും ബന്ധുക്കളും തിരിച്ചറിയുമെന്ന് സംസ്ഥാന കമ്മിറ്റി പ്രത്യാശ പ്രകടിപ്പിച്ചു.

പരസ്യക്കാരിൽനിന്നു മുൻകൂർ നിക്ഷേപം സ്വീകരിക്കുന്നതിലും അതു പലിശയടക്കം തിരിച്ചുനൽകുന്നതിലും യാതൊരു അപാകതയുമില്ലെന്ന് സംസ്ഥാന കമ്മിറ്റി ആവർത്തിച്ചുപറയുന്നു. എങ്കിൽപിന്നെ എന്തിനു സംഖ്യ തിരിച്ചുകൊടുക്കുന്നു? തെറ്റായ ഒരു ബാധ്യതയും വരുത്താത്ത സുതാര്യമായ പദ്ധതി ജനങ്ങൾക്കു ബോധ്യപ്പെടുത്താൻ പാർട്ടിക്കു സ്വന്തം പത്രവും ചാനലുകളുമുണ്ടല്ലോ? പി.എം. മനോജും ആർ.എസ്.ബാബുവും മുതൽ ഗോവിന്ദപ്പിള്ളയും കുഞ്ഞമ്മദും വരെ എത്ര പ്രതിഭാശാലികൾ പേനയുമേന്തി നിൽക്കുന്നു, സഖാവ് പിണറായിയുടെ ആജ്ഞാനുവർത്തികളായി.

മാർട്ടിൻെറ പണം തിരിച്ചുകൊടുക്കുന്നതോടെ പാപം തീർന്നുവെന്ന് *ദീപിക*യും *ദേശാഭിമാനി*യും വ്യാഖ്യാനിക്കും. പതിനെട്ടര ലക്ഷം മുടക്കി മോടി കൂട്ടിയ മൻമോഹൻ ബംഗ്ലാവിൽനിന്ന് മാറിത്താമസിച്ചതോടെ കോടിയേരി ബാലകൃഷ്ണൻ ശുദ്ധനായപോലെ. കൊന്നാൽ പാപം തിന്നാൽ തീരും, വാങ്ങിയ പാപം തിരിച്ചുകൊടുത്താലും.

ഒളിവിൽ കഴിയുന്ന പാർട്ടി ബന്ധുവിനെ എങ്ങനെ കണ്ടെത്തി പണം തിരിച്ചുകൊടുക്കുമെന്നാണ് അടുത്ത പ്രശ്നം. അദ്ദേഹം പുറത്തുവരും വരെ, അല്ലെങ്കിൽ പൊലീസ് പിടികൂടും വരെ കാത്തിരിക്കുകയേ തരമുള്ളൂ. രണ്ടുകോടി തിരിച്ചുവാങ്ങാൻ സഖാവ് സാൻറിയാഗോ വിസമ്മതിച്ചാൽ, വിജയേട്ടാ, *ദേശാഭിമാനി* നിലനിൽക്കേണ്ടത് ഇന്നാട്ടിലെ പട്ടിണിപ്പാവങ്ങളുടെ ആവശ്യമാണ്, മടക്കിവാങ്ങാൻ പറയരുത് എന്നു ശഠിച്ചാൽ സംഗതി പിന്നെയും കുഴയും.

മാർട്ടിൻ സഖാവിൻെറ രണ്ടുകോടി എവിടെനിന്നെടുത്തു കൊടുക്കുമെന്നാണ് അടുത്ത പ്രശ്നം. മാർട്ടിൻഫണ്ടിലേക്ക് ബക്കറ്റു പിരിവു നടത്താം, അല്ലെങ്കിൽ മറ്റേതെങ്കിലും ഉദാരമതിയെ കണ്ടെത്താം. ഒരു കുഴിമൂടാൻ മറ്റൊരു കുഴികുത്താം, അതു മൂടാൻ മൂന്നാമതൊന്ന് എന്ന പഴയ മുല്ലാക്കഥ ഓർമിക്കുക.

അഖിലേന്ത്യാ സെക്രട്ടറി എന്തുതന്നെ പറഞ്ഞാലും മാർട്ടിന് പണം തിരിച്ചുകൊടുക്കുന്നത് ആത്മഹത്യാപരമായിരിക്കും. അത് തികച്ചും തെറ്റായ കീഴ്വഴക്കം സൃഷ്ടിക്കും. ഇതേ മാനദണ്ഡമനുസരിച്ചാണെങ്കിൽ ലിസിൻെറ പി.വി. ചാക്കോക്ക് ഒരു കോടി തിരിച്ചുകൊടുക്കണ്ടേ? മുരിങ്ങൂർ




പതിനായിരക്കണക്കിന് ഇടപാടുകാരെ വഞ്ചിച്ച് കോടിക്കണക്കിന് രൂപ തട്ടിച്ച 'ലിസ്' എന്ന പണമിടപാട് സ്ഥാപനത്തിൽനിന്ന് സഖാവ് വേണുഗോപാൽ ഒരു കോടി രൂപ കൈപ്പറ്റിയെന്നാണ് സിൻഡിക്കേറ്റ് പത്രങ്ങൾ പ്രചരിപ്പിക്കുന്നത്. സത്യമെന്തെന്ന് വേണുവിനും പാർട്ടിക്കും പടച്ചവനും മാത്രമറിയാം. ഏതായാലും പാർട്ടിയാകട്ടെ, വേണുവാകട്ടെ, ലിസിൻെറ മുതലാളിമാരാകട്ടെ ഈ ആരോപണം നിഷേധിച്ചിട്ടില്ല. വേണുഗോപാൽ ബലിയാടാക്കപ്പെട്ടെന്നാണ് *മാതൃഭൂമി* പത്രം മാറത്തടിച്ചു പറയുന്നത്.

ധ്യാനകേന്ദ്രത്തിൽനിന്നു കൈപ്പറ്റിയതും അബ്ദുൽ വഹാബ്, ഗൾഫാർ മുഹമ്മദാലി, ക്യാപ്റ്റൻ കൃഷ്ണൻ നായർ, ചാക്കു രാധാകൃഷ്ണൻ, മണിച്ചൻ മുതലായ ഉദാരമതികളിൽ നിന്നു പലപ്പോഴായി വസൂലാക്കിയതും എസ്.എൻ.സി ലാവലിൻ തന്നതും തിരിച്ചുകൊടുക്കേണ്ടിവരും. സംസ്ഥാനത്തെ മൊത്തം ബക്കറ്റുകളും ഉപയോഗിച്ചു പിരിച്ചാലും ബാധ്യത ബാക്കി നിൽക്കും.

പാലൊറ മാതയുടെ പൈക്കിടാവിനെക്കൊണ്ടൊന്നും ഇനിയുള്ള കാലം *ദേശാഭിമാനി* നടന്നുപോകില്ല. ഇല്ലംവിറ്റ് പാർട്ടിയെ പോറ്റാൻ ത്രാണിയുള്ള നേതാക്കളുമില്ല. പാർട്ടിയെ വിറ്റ് കുടുംബം പോറ്റുന്നവരാണ് ഏറിയകൂറും. പത്രം നിലനിൽക്കണമെങ്കിൽ മാർട്ടിനെപ്പോലുള്ള ഉദാരമതികൾ വേണം, വേണുഗോപാലിനെപ്പോലുള്ള ഉദ്യോഗസ്ഥരും. മധുവ്രതത്തിനു മടുമലർ വേണം മനംകുളിർപ്പിക്കാൻ, മലർന്ന പൂവിനു വണ്ടും വേണം മണ്ണിതു വിണ്ണാകാൻ!

കമ്യൂണിസ്റ്റ് പാർട്ടി ഓഫ് ഇന്ത്യ (മാർക്സിസ്റ്റ്)ൻെറ വർഗ സ്വഭാവത്തെക്കുറിച്ച് ഇനിയാർക്കും ഒരു സംശയവും വേണ്ട. പണക്കാർക്കുവേണ്ടി നിലകൊള്ളുന്ന പട്ടിണിപ്പാവങ്ങളുടെ പാർട്ടി. പട്ടിണിപ്പാവങ്ങൾക്കു വേണ്ടി, പാവങ്ങൾ പാർട്ടിക്കുവേണ്ടി, പാർട്ടി നേതാക്കൾക്കുവേണ്ടി, നേതാക്കൾ പണത്തിനും പണക്കാർക്കും വേണ്ടി. പണക്കാരുടെ പടത്തലവന് വിപ്ലവാഭിവാദനങ്ങൾ! രക്തസാക്ഷികൾ സിന്ദാബാദ്, രക്തപതാക സിന്ദാബാദ്, രക്തപതാക ത്തണലിൽ വിരിയും സിക്കിം ലോട്ടറി സിന്ദാബാദ്!

●